License No. 371. Dated 10-10-37.

# വൈദ്യസാരഥി.

വാല്യം 12 } 1122 കർക്കടകം. { ലക്കം 4.



EDITOR:- N. S. MOOSS, (VAYASKARA)

വാർഷികവരിസംഖ്യ രൂ. 3. ഒററപ്രതിക്കു് അണ 4.

# വൈദ്യസാരഥി.

കേരളത്തിലെ
ഏക സംസ്കൃത മലയാള വൈദ്യമാസിക.

വാല്യം 12. } 1122 കക്കടകം. { ലക്കം 4.

## മംഗളം.

—*—

രിപോർജ്ജയേ സാരഥിവന്മഹീപതേഃ
സഹായതാം വൈദ്യഗണസ്യ രുഗ്ജയേ
പ്രപദ്യമാനേയമതീവ മാസികാ
സദാ പരം ശുംഭതു വൈദ്യസാരഥിഃ

വൈദ്യൻ, പി. രാമൻമേനോൻ.

# വിഷവിജ്ഞാനീയം.

(പി. ടി. കെ. നമ്പ്യാർ, അയ്യന്തോൾ.)

വിഷമം പിടിച്ച കേസ്സുകളിൽ ഏററവും തീക്ഷ്ണതരങ്ങളായ ഔഷധാദികളുപയോഗിക്കനിമിത്തം, വിഷവേഗത്തിൽ നിന്നും മോചനം ലഭിച്ചുകഴിഞ്ഞാലും ചുട്ടുനീററം, തലയ്ക്കൊരു സ്ഥിരതയില്ലായ്ക, ആലസ്യം, ഉഷ്ണം എന്നീ ചില ഉപദ്രവങ്ങൾ നേരിടാവുണ്ടു്; ഇത്തരം സന്ദർഭങ്ങളിൽ വഴിപോലെ ജലധാര ചെയ്യുന്നതായാൽ മേൽപറഞ്ഞ ഉപദ്രവങ്ങളും അവശിഷ്ടമായി വല്ല വിഷാംശവും ശരീരത്തിൽ

കിടപ്പുണ്ടെങ്കിൽ അതും നശിക്കുന്നതാണു്. നല്ല ശുദ്ധജലം രോഗിയുടെ ശിരസ്സിൽ ധാരമുറിയാതെ ഒഴിച്ചുകൊണ്ടിരിക്കേണം. ഈ ആവശ്യത്തിലേക്കു് കിണ്ടിയോ, മൂട്ടുതുളച്ച ചട്ടിയോ മററാ ഉപയോഗിക്കാം. രോഗിയുടെ നെറുകയിൽ നിന്നും അരച്ചാൺ മീതെയായി പാത്രം ഇളകാതെ പിടിച്ചിരിക്കേണ്ടതാണു്. ഒന്നരമണിക്കൂർനേരമാണു് ധാരയുടെ സമയമെങ്കിലും രോഗിയുടെ താടി വിറച്ചുതുടങ്ങിയാൽ ധാര നിറുത്താം. അനന്തരം തലയും ദേഹവും തോർത്തിച്ചു്, കുരുമുളകു് അല്പമൊന്നു വറുത്തുപൊടിച്ച പൊടി കുറച്ചെടുത്തു് ശിരസ്സിലിട്ടുതിരുമ്മണം. ധാരയ്ക്കുശേഷം അസഹനീയമായ തണുപ്പുതോന്നിയാൽ മുക്കാൽകഴഞ്ചു് കുരുമുളകുപൊടി ഒരു തവി തിളച്ചവെള്ളത്തിൽ കലക്കി ചൂടോടെ സേവിപ്പിക്കുക.

ഇരട്ടിമധുരം, രാമച്ചം, മഞ്ചട്ടി, നറുനീണ്ടിക്കിഴങ്ങു്. ചെറുചീരവേർ, വരട്ടുമഞ്ഞൾ, മരമഞ്ഞൾതൊലി, ചന്ദനം, മാഞ്ചി, നാഗപ്പൂവു്, ചുക്കു്, കുരുമുളകു്, തിപ്പലി, മുത്തങ്ങാക്കിഴങ്ങു്, ഏലത്തരി, ത്രിഫലത്തൊണ്ടു്, ശീമകൊട്ടം, അരത്ത, സന്നിനായകം, താമരവല്ലി, നീലമരിവേർ, വെള്ളെരുക്കിൻവേർ, കരിനൊച്ചിവേർ ഇവ സമം ഉണക്കി മിനുസമായി പൊടിക്കുക. മുരിങ്ങത്തൊലിച്ചാറു്, മുലപ്പാൽ, ആവണക്കെണ്ണ ഇവ സമം ചേർത്തു് നാഴി ആവണക്കെണ്ണയ്ക്കു് 6 കഴഞ്ചുവീതം പാടക്കിഴങ്ങു് അരച്ചു് കല്ക്കൻചേർത്തു് കാച്ചി അരിക്കുക. മുൻപറഞ്ഞ പൊടി ഇതിൽ ചാലിച്ചു് ഒരുറുപ്പികവട്ടം നെറുകയിലിടുക. വിഷദോഷമെല്ലാം ഇതുകൊണ്ടു് അകലുന്നതാണു്.

വിഷശാന്തി ലഭിച്ചുകഴിഞ്ഞതിന്നുശേഷവും കുറേ ദിവസത്തേക്കു് ആഹാരാദികാര്യങ്ങളിൽ ഏററവും പത്ഥ്യനിഷ്ഠയോടുകൂടിയവനായിരിക്കേണ്ടതാണു്. എത്രയോ ലഘുവായ വിഷാംശമെങ്കിലും ധാതുക്കളിൽ വിലീനമായിക്കിടപ്പുണ്ടെങ്കിൽ അപത്ഥ്യാഹാരാദികൾ ഹേതുവായി വ്യാപത്തിന്നിട വരുത്തിയേക്കും. ആയതുകൂടാതെ കഴിപ്പാൻ പ്രത്യേകം

ശ്രദ്ധിക്കണം. ഭക്ഷണം, കുളി മുതലായവ താഴെപ്പറയുന്നവിധം ആചരിക്കേണ്ടതാണു്.

നീലമരിവേർ, അമല്പൊരിവേർ, തമിഴാമവേർ, വെളുത്ത ശംഖ്പുഷ്പത്തിൻവേർ, നല്ലാവണക്കിൻവേർ, ഞൊട്ടാഞൊടിയൻവേർ ഇവ 1 കഴഞ്ചുവീതം ചതച്ചു് കിഴികെട്ടി രണ്ടിടങ്ങഴി വെള്ളത്തിലിട്ടതിളപ്പിച്ചു് ഇടങ്ങഴിയാക്കി അതിൽ പൊടിയരിയോ, പഴയരിയോ (നവരയരിയാണു് ഉത്തമമായിട്ടുള്ളതു്) ഇട്ടു് കഞ്ഞിവെച്ചുകുടിക്കുക. പശുവിൻ പാൽചേർത്തും കഞ്ഞി വെക്കാവുന്നതാണു്. മേൽപറഞ്ഞ മരുന്നുകളെല്ലാം തല്ക്കാലം കിട്ടിയില്ലെങ്കിൽ നീലമരിവേരും, അമല്പൊരിവേരും ചേർക്കുക. വെള്ളംദാഹമുണ്ടെങ്കിൽ ഈ മരുന്നുകളിട്ടുകാച്ചിയ പാലൊ, വെള്ളമോ കുടിയ്ക്കാം.

ചുക്കു്, ചെറുചീരവേർ, തമിഴാമവേർ ഇവ സമം ചതച്ചിട്ടും മേൽപ്രകാരം കഞ്ഞിവെച്ചുകുടിക്കാവുന്നതാണു്. ഔഷധസംസ്കൃതമായ ചോറും ഉപയോഗിക്കാം. ചെറുനാരങ്ങാ, ഇഞ്ചി, ചെറുപയറിൻപരിപ്പു്, ഉപ്പിലിട്ട കണ്ണിമാങ്ങ ഇവയും, ചെറുചീര, കുമ്പളങ്ങ, പഴുത്തവെള്ളരിയ്ക്ക, കയ്പയ്ക്ക, പടവലങ്ങ, ചുണ്ടങ്ങ എന്നീ പച്ചക്കറികളും കൂട്ടാം. ഇന്തുപ്പു്, കുരുമുളകു്, മഞ്ഞൾ, ചുക്കു്, കായം, പശുവിൻ നെയ്യു് ഇവ കറികളിൽ ഔചിത്യംപോലെ ചേർത്തു് പാകം ചെയ്യണം.

നെന്മേനിവാകത്തൊലി, ഉങ്ങിൻതൊലി, പച്ചമഞ്ഞൾ, കരിനൊച്ചിയില, പൂവ്വാംകുറന്തില, നറുനീണ്ടിക്കിഴങ്ങു്, കരളകം, വേപ്പില ഇവ ഒന്നിച്ചോ ഏതെങ്കിലും രണ്ടോ മൂന്നോ ഔഷധങ്ങളോ ചതച്ചിട്ടുവെന്ത വെള്ളത്തിലാണു് വിഷാതുരൻ കുളിക്കേണ്ടതു്. കഴുത്തിനുകീഴെ ചെറുചൂടോടുകൂടിയും തലയിൽ വെള്ളം തണുപ്പിച്ചും ഒഴിക്കണം. സൂര്യാസ്തമനത്തിനുശേഷമുള്ള കുളി നിഷിദ്ധമാണു്. കുളി കഴിഞ്ഞതിനുശേഷം മുമ്പു പ്രസ്താവിച്ച കഴമ്പോ, നെല്ലിക്കത്തൊണ്ടു് പശുവിൻപാലിൽ പുഴുങ്ങി അരച്ചതോ നെറുകയിൽ തേച്ചു്

രണ്ടു മണിക്കൂർ കഴിഞ്ഞാൽ തുടച്ചുകളയുക. വേപ്പില, നീലമരിയില ഇവ കിടക്കുന്ന പായയിൽ വിതറി അതിൻെറ മീതെ ശയിക്കുന്നതു് വിഷശാന്തിക്കു് വളരെ നല്ലതാണു്.

വിഷോപദ്രവങ്ങൾ നീണ്ടുനിന്നാൽ നല്ലപോലെ ശോധനവരുത്തിയശേഷം, പടോലാദിഗണംകൊണ്ടുണ്ടാക്കിയ കഷായത്തിലോ, മുൻപു് കഞ്ഞിവയ്ക്കുവാനായി പറഞ്ഞ ഔഷധങ്ങളിട്ടുണ്ടാക്കിയ കഷായത്തിലൊ രാവിലെ തിക്തകഘൃതം ചേൎത്തും, വൈകുന്നേരം ത്രികടുപ്പൊടിയോ വില്വാദിഗുളികയോ ചേൎത്തും ഉപദ്രവങ്ങൾ തീരെ വിട്ടുമാറുന്നതുവരെ സേവിക്കണം.

സൎപ്പാദിവിഷബാധിതന്മാർ താംബൂലം, ചായ, പുകയില, ബീഡി, പൊടി, മദ്യം മുതലായ ലഹരിപദാൎത്ഥങ്ങൾ നല്ലെണ്ണ, ശക്കര, പുളി, കടുകു്, നാളികേരം, മോരു്, തൈരു്, മാംസം (വിശേഷിച്ചും മത്സ്യത്തിൻെറ), കരിമ്പു്, ചക്ക, അവിൽ, തുവരപ്പരിപ്പു്, ഉഴുന്നു്, മുതിര, ക്ഷാരദ്രവ്യങ്ങൾ, അത്യുഷ്ണങ്ങളായ മററു സാധനങ്ങൾ, അമിതാഹാരം, മൈഥുനം, പുക, വെയിൽ, മഞ്ഞു്, പൊടി ഇവ ഏല്ക്കുക, വഴിനടത്തം, പകലുറക്കം, കോപം, വ്യസനം, ഉറക്കെ ചിരിക്കുകയും സംസാരിക്കുകയുംചെയ്ക, ചീത്തപറയുക, ദ്രോഹചിന്ത, എന്നിത്യാദി മനസ്സിനും ദേഹത്തിനും പീഡകളുണ്ടാക്കുന്ന എല്ലാ കൎമ്മങ്ങളും വൎജ്ജിക്കേണ്ടതാകുന്നു. (തുടരും)



# പ്രശ്നോത്തരങ്ങൾ.

## അഥവാ സംശയനിവൃത്തികൾ.

അഷ്ടാംഗഹൃദയം, സഹസ്രയോഗം മുതലായ ഗ്രന്ഥങ്ങളിൽ സംശയഗ്രസ്തങ്ങളും പലരും പലതരത്തിൽ വ്യാഖ്യാനിച്ചും ഉപയോഗിച്ചും വരുന്നവയുമായ പല ഭാഗങ്ങളേസംബന്ധിച്ചുമുള്ള തെറ്റുകൾ തിരിച്ചറിഞ്ഞും തിരുത്തിയും അവയ്ക്കു് ഐകരൂപ്യം വരുത്തുന്നതു് ശാസ്ത്രസാധുത്വത്തിനും ഔഷധഗുണത്തിനും രോഗശമനത്തിനും അത്യന്താപേക്ഷിതവും തദ്വാരാ ലോകോപകാരത്തിനുംകൂടി സംഗതിയാവുന്നതുമാണെന്നുള്ള ഞങ്ങളുടെ ദൃഢവിശ്വാസമാണു് ഞങ്ങളെ ഈ പ്രസ്ഥാനത്തിനു പ്രേരിപ്പിച്ചിട്ടുള്ളതു്. അതിലേയ്ക്കു ഞങ്ങളുടെ അഭിപ്രായപ്രകാരമുള്ള വിവരണത്തെ ആദ്യം പ്രകാശിപ്പിച്ചുകൊള്ളുന്നു. എല്ലാ ലക്കങ്ങളിലും ഈ പംക്തികൂടി ഉണ്ടായിരിക്കുന്നതും അവയേസംബന്ധിച്ചു് വൈദ്യന്മാർക്കുള്ള അഭിപ്രായങ്ങളെ വിശദമായി എഴുതി അയയ്ക്കാവുന്നതും അയയ്ക്കേണ്ടതുമാണു്. എന്നാൽ വ്യക്തിപരമായോ അനാവശ്യമായോ ഉള്ള വാദപ്രതിവാദത്തിനിടയാവാത്തവിധത്തിൽ മാന്യ വായനക്കാർ ഈ പ്രസ്ഥാനത്തിനുവേണ്ട സഹായസഹകരണങ്ങൾക്ക സന്നദ്ധന്മാരാകുമെന്നു് വിശ്വസിക്കുന്നു.

# അഷ്ടപത്രം തൈലം.

---

വില്വകാരസ്കരദളം ഭ്രമരം ശക്രവല്ലരീ
സാമൃതം നാഗവല്ല്യഗ്രം പടോലാമലകം തഥാ
ആസുതൃദ്വിഗുണംക്ഷീരം തൈലപ്രസ്ഥം വിപാചയേൽ
അഷ്ടപത്രമിദംതൈലം ശിരോരോഗവിനാശനം.

അഷ്ടപത്രം എന്നു് പ്രസിദ്ധമായ തൈലയോഗത്തിൽ ചിലർ ആമലകം എന്നതിനു നെല്ലിക്കാതന്നെയാണു് ചേക്കാറുള്ളതു്. ഇതു ശരിയാണെന്നു പറയുവാൻ നിവ്വാഹമില്ല. അഷ്ടപത്രം എന്ന പേരുകൊണ്ടു് എട്ടു് ഔഷധങ്ങളുടെ പത്രം എന്നു് സിദ്ധിക്കുന്നുണ്ടല്ലോ. അതുകൊണ്ടു് ഈ യോഗത്തിൽ എല്ലാ ഔഷധങ്ങളുടേയും ഇലകൾ (ഇടിച്ചുപിഴിഞ്ഞു)തന്നെയാണു് ചേക്കേണ്ടതു്.

കൂവളത്തില, കാഞ്ഞിരത്തില, കയ്യോന്നിയില, ഉഴിഞ്ഞയില, അമൃതിൻെറ ഇല, കൊടിഞ്ഞാലിയില, പടവലത്തില, നെല്ലിയില ഇവ ഇടിച്ചുപിഴിഞ്ഞനീരു നാലിടങ്ങഴി ഒരിടങ്ങഴി എണ്ണയും മെഴു പാകത്തിൽ എണ്ണയുടെ ഇരട്ടി (രണ്ടിടങ്ങഴി) പാലുംചേത്തു് കാച്ചണം.

കാഞ്ഞിരത്തിലയ്ക്കുപകരം ചിലർ വള്ളിക്കാഞ്ഞിരത്തില ചേത്തുവരുന്നുണ്ടു്. കൂടാതെ കയ്യോന്നി, ഉഴിഞ്ഞ, അമൃതു്, കൊടിഞ്ഞാലി, പടവലം ഇവ ഇലകൾ ധാരാളമുള്ളതുകൊണ്ടു് അവയുടെ വേരൊഴിച്ചു ബാക്കി എല്ലാം ചേത്തുവരുന്നതുമുണ്ടു്. ഏതായാലും എല്ലാത്തിൻേറയും ഇലകൾതന്നെയാണു് എടുക്കേണ്ടതു്.

ഈ എണ്ണയ്ക്കു് കല്ക്കം ഒന്നും പറയാത്തതുകൊണ്ടു് കല്ക്കം ചേക്കേണ്ടയാവശ്യമില്ല എന്നാൽ രോഗാനുസാരേണ ചിലർ എരട്ടിമധുരം, നെല്ലിക്കാത്തോടു്, ത്രിഫല ഇവയിലേതെങ്കിലും ഔചിത്യംപോലെ കല്ക്കം ചേത്തുവരാറുമുണ്ടു്. വില്വാദികളുടെ പത്രങ്ങൾതനിച്ചു് ഇടിച്ചുപിഴിഞ്ഞുകിട്ടുന്ന നീരുതന്നെ ചേത്താണു് എണ്ണ കാച്ചേണ്ടതു്. എങ്കിലും വൃദ്ധവൈദ്യമതമനുസരിച്ചു് എല്ലാംകൂടി പന്ത്രണ്ടുപലം മരുന്നു് രണ്ടിടങ്ങഴി വെള്ളത്തിൽ ഇടിച്ചുപിഴിഞ്ഞരിച്ചു് അതിൽ ഇരുനാഴിയെണ്ണയുംചേത്തു കാച്ചുകയും സാധാരണ ചെയ്തുവരുന്നുണ്ടു്.

സാധാരണയായി വിദ്യാലയങ്ങളിൽ അനേകം അദ്ധ്യാപകന്മാരും സഹപാഠികളായി ഒട്ടനേകം വിദ്യാൎത്ഥികളും ഉണ്ടായിരിക്കും. അതുകൊണ്ടു് ശാസ്ത്രീയവിഷയങ്ങളേക്കുറിച്ചു് പലരുടേയും അഭിപ്രായങ്ങളേക്കുറിച്ചും അറിയുന്നതിനും അവയെ വിശകലനംചെയ്തു് ചിന്തിക്കുന്നതിനും ശാസ്ത്രത്തിന്റെ നാനാവശങ്ങളേപ്പററി അന്വേഷിക്കുന്നതിനുംഉള്ള സൗകൎയ്യം ലഭിക്കുന്നു. വിദ്യാൎത്ഥിസമ്മേളനങ്ങൾ ഈ കാൎയ്യത്തിൽ വളരെ പ്രാധാന്യമർഹിക്കുന്നവയാണു്. വൈദ്യവൃത്തിയിൽ സത്യം മുതലായവ പാലിക്കാനുള്ള ഒരു പ്രചോദനവും വിദ്യാലയജീവിതംകൊണ്ടു് ലഭിക്കുന്നതാണു്. ഇതിനെല്ലാം പുറമേ ഇന്നു വൈദ്യന്മാരുടെ ഇടയിലെ മഹാവ്യാധിയായിത്തീൎന്നിട്ടുള്ള "യോജിപ്പില്ലായ്മ" വിദ്യാലയങ്ങളിൽ നിന്നും പുറത്തുവന്ന വൈദ്യന്മാർ കാണുന്നില്ല. എന്നാൽ ഇതു് എല്ലാവൎക്കും ഇന്നത്തെ നിലയ്ക്കു് സാദ്ധ്യമല്ലാതെയാണിരിക്കുന്നതു്. പ്രത്യേകവ്യക്തികളെ ആശ്രയിച്ചു് വൈദ്യം പഠിക്കുന്നവൎക്കു് വൈദ്യമാസികകളേക്കൊണ്ടുള്ള ഉപയോഗം വളരെയുണ്ടു്. അതിലുള്ള വിജ്ഞാനപ്രദങ്ങളായ ലേഖനങ്ങൾ ശാസ്ത്രീയങ്ങളായ വാദപ്രതിവാദങ്ങൾ മുതലായവ കൊണ്ടു് വിദ്യാൎത്ഥികൾക്കു് ചിന്തനയ്ക്കും സംശയനിവൃത്തിയ്ക്കും മററും സാധിക്കുന്നതാണു്. എന്നാൽ നിർഭാഗ്യവശാൽ ഈ പ്രവൃത്തി ശരിയായി നിൎവ്വഹിക്കുന്ന മാസികകളും ഇന്നു് ദുർല്ലഭമാണു്.

മററു ചികിത്സാസമ്പ്രദായങ്ങളിൽനിന്നും നമുക്കാവശ്യമുള്ള ഭാഗങ്ങൾ സ്വീകരിക്കുന്നതു് ഏററവും ഉചിതമാണു്. നമുക്കു് കാലഗതിയുടെ ഫലമായി ചില ഭാഗങ്ങൾ നഷ്ടപ്പെട്ടിട്ടുണ്ടു്. അതുപോലെ ചില ഭാഗങ്ങൾ ദുർഗ്രഹങ്ങളായും തീൎന്നിട്ടുണ്ടു്. അങ്ങിനെയുള്ള ഭാഗങ്ങൾ മററു വൈദ്യസമ്പ്രദായങ്ങളിൽ നിന്നു സ്വീകരിക്കുന്നതു് തെററാണെന്നു് ആൎക്കും പറയുവാൻ സാധിക്കയില്ല. എന്നാൽ ആവശ്യമില്ലാതേയും തെററായും മററു വൈദ്യസമ്പ്രദായങ്ങളെ ആശ്രയിക്കുന്നതു് തെററുതന്നെ.

# പത്രാധിപപദ്ധതി.

(എൻ. കെ. നമ്പൂതിരി.)

## "സുശ്രുതന്റെ കഴുത."

ഇൻഡ്യൻ ശസ്ത്രവൈദ്യസമ്പ്രദായത്തിന്റെ പിതാവായ സുശ്രുതാചാര്യൻ ഒരു ഘട്ടത്തിൽ ഒരു കഴുതയെക്കുറിച്ചു പറയുന്നുണ്ടു്. തിരുവിതാംകൂർ ആയുർവ്വേദകാളേജിലേക്കു് പുത്തനായി എഴുതിയുണ്ടാക്കി നടപ്പിലാക്കിക്കൊണ്ടിരിക്കുന്ന പാഠപദ്ധതി ഈയിടെ കാര്യവശാൽ ഞങ്ങളൊന്നു വായിച്ചുനോക്കിയതിന്റെ ഫലമായിട്ടാണു് "സുശ്രുതന്റെ കഴുത" ഞങ്ങളുടെ മനസ്സിൽ ഉദയംചെയ്തതു്.

സുശ്രുതൻ തന്റെ കഴുതയെ വിവരിച്ചിരിക്കുന്നതു കാണുക:-

> "ഘനമേറിയ ചന്ദനക്കെട്ടു് മുതുകിൽ പേറിക്കൊണ്ടു് യാത്രചെയ്യുന്ന ക്രൂരനായ കഴുതയുണ്ടല്ലോ; അവൻ തന്റെ പുറത്തുള്ള വസ്തുവിനു് ഘനമുണ്ടെന്നുമാത്രം അറിയുന്നു. അതിന്റെ സൌരഭ്യാദിഗുണം അവൻ അറിയുന്നതേയില്ല. അതുപോലെ താൻ പഠിച്ച നിരവധി പാഠങ്ങൾപ്രകാരം പ്രവൃത്തിക്കുന്നതിനും നടക്കുന്നതിനും അപ്രാപ്തനായവൻ ഗുണമറിയാതെ ചുമടുചുമക്കുന്ന കഴുതയേപ്പോലെ—അഥവാ കഴുതതന്നെയാണു്."

പുതിയ പാഠപദ്ധതി വായിച്ചുനോക്കിയാൽ അഷ്ടാംഗഹൃദയം സൂത്രസ്ഥാനത്തിലും ഇതര ആയുർവ്വേദഗ്രന്ഥങ്ങളിലുംനിന്നു് യന്ത്രവിജ്ഞാനം, ശസ്ത്രവിജ്ഞാനം, ശസ്ത്രോപചാരം, യന്ത്രോപചാരം, ശല്യതന്ത്രപരമായ പ്രസൂതിവിജ്ഞാനം മുതലായവയെക്കുറിച്ചെഴുതിയിരിക്കുന്ന ഭാഗങ്ങൾ മുഴുവനും അതിലുണ്ടു്. പക്ഷെ ശസ്ത്രകർമ്മപരിചയം വേണ്ടെന്നുംവച്ചിരിക്കുന്നു. അഥവാ പഠിപ്പിക്കുന്നില്ല. ഇതിൽനിന്നും വന്നുകൂടിയതു് പുതിയ പദ്ധതിയനുസരിച്ചു് പഠിച്ചുപാസാകുന്ന ഒരു വിദ്യാർത്ഥിക്കു് ശസ്ത്രങ്ങളുപയോഗിക്കാതെകണ്ടുള്ള

"ശസ്ത്രോപചരണീയം" അപ്രകാരമുള്ള പ്രസൂതികോപചാരം ഇവയ്ക്കുമാത്രമേ ലൈസൻസു ലഭിക്കയുള്ളു എന്നാണ്.

പ്രയോഗിച്ചുപഠിപ്പിച്ച് സാമത്ഥ്യമുണ്ടാക്കാനൊരുക്കമില്ലാത്ത വിഷയങ്ങൾ കാണാപ്പാഠം പഠിപ്പിച്ചാൽ "സുശ്രുതൻെറ കഴുത"യാകുന്നതു് ആ മാതിരി മുറിവിദ്യക്കാരായ വിദ്യാത്ഥികളാണോ? അഥവാ അങ്ങിനെ മതിയെന്നു നിശ്ചയിച്ച മഹാശയന്മാരാണോ എന്നു പറയേണ്ടതു് ഉത്തരവാദിത്വവും ധീരതയുമുള്ള ദേശീയനേതാക്കന്മാരാണ്.

ആയുർവ്വേദവിദ്യാത്ഥികളോടും ഞങ്ങൾക്ക് ചിലതു പറയാനുണ്ട്. ഭാരതം നമ്മുടെ നാടാണ്. അതിൻെറ വൈദ്യമാണ് ആയുർവ്വേദം. ജനസേവനമാണ് നിങ്ങളുടെ ധമ്മം. അതിനു പയ്യാപ്തമാകുംവണ്ണം ആയുർവേദഗ്രന്ഥങ്ങളിലുള്ള ശസ്ത്രോപചരണീയം മുതലായ ഭാഗങ്ങൾ—ശസ്ത്രക്രിയ—ആധുനികവിജ്ഞാനത്തിൻെറ വെളിച്ചത്തിൽ ഫലപ്രദമായി പഠിപ്പിക്കത്തക്കമാററം ഉടനേപാഠപദ്ധതിയിൽ വരുത്തിത്തീക്കുന്നതിനു ദൃഢനിശ്ചയംചെയ്തു് ഫലോദയംവരെ പ്രയത്നിക്കുവിൻ. കഴിഞ്ഞവഷം മദ്രാസ് ഇൻഡ്യൻ മെഡിക്കൽ സ്കൂൾവിദ്യാത്ഥികൾ ഫലപ്രദമായി നടത്തിയ പ്രക്ഷോഭണം മൂലം, പ്രസ്തുത സ്കൂൾ ഈ വഷംമുതൽക്ക് ഒരു കാളേജായി ഉയത്തുന്നതിനും അതിലെ ബിരുദധാരികൾക്ക് എം. ബി. ബി. എസ്സ്-കാരോടു സമാനമായ അധികാരാവകാശങ്ങൾ അനുവദിപ്പിക്കുന്നതിനും സാധിച്ചിരിക്കുന്നു. നമ്മുടെ പൂവ്വാചാര്യന്മാരിൽ ഭക്തിയോടും വിജയത്തിൽ ദൃഢവിശ്വാസത്തോടും പരിശ്രമിച്ചാൽ നിങ്ങൾക്കും ആയുർവേദശാസ്ത്രത്തിനും നമ്മുടെ നാട്ടിൽ വിജയം നിശ്ചയമാണെന്നു് ഞങ്ങൾ നിസംശയം ദീർഘദർശനംചെയ്യുന്നു.

## നാട്ടുകാരും പഠിക്കണം.

പാശ്ചാത്യരുടെ ഭരണംമൂലം ആയുർവേദത്തിനു വലിയ ബുദ്ധിമുട്ടുകൾക്കിടയായിട്ടുണ്ട്. ആയുർവേദം എടുക്കുന്നതിൽ

ഒരല്ലോപ്പതിക്കാരൻ കുററം പറയാറില്ല. പക്ഷെ നാട്ടുചികിത്സനെട്ടത്താൽ ഓവൽടിൻ കുടിക്കേണ്ടതെപ്പോഴാണന്നോ മധുരനാരങ്ങാനീരും ഗ്ളൂക്കോസും കൂടി ചേർത്തു് സേവിച്ചുതുടങ്ങേണ്ടതെപ്പോഴാണന്നോ ബ്രാണ്ടി കുടിക്കേണ്ടഘട്ടംഏതെന്നോ ആയുർവേദക്കാർക്കറിവില്ലല്ലോ. ഇത്യാദി ഖേദമേ അവർക്കുള്ളൂ. ചികിത്സിച്ചാൽ രോഗം ഭേദപ്പെടാത്ത ഒരു ശാസ്ത്രമാണു് ഇൻഡ്യാക്കാരുടെ വൈദ്യശാസ്ത്രമെന്നു് അവരാരും പറകയില്ല. ഇപ്പോൾ ചില പ്രത്യേകരോഗങ്ങളിലും പ്രത്യേകഘട്ടങ്ങളിലും അവരാണു് ചികിത്സിക്കേണ്ടതെന്നതന്നെ ഒരലിഖിതപ്രമാണം നടപ്പിലാക്കിവരുന്നു. പ്രസവിച്ചാൽ പുലയുള്ള പത്തു ദിവസം പാശ്ചാത്യ ഔഷധം കൊടുക്കണം. പതിനൊന്നാംദിവസം കുളിച്ചു ശുദ്ധമായാൽ ശുദ്ധമായ ആയുർവേദൗഷധങ്ങളും കൊടുക്കണംപോലും. അതിൻെറ രഹസ്യം ഇതാണു്. പ്രസവിച്ചാൽ ആയുർവേദപ്രകാരം ചികിത്സിക്കാതിരുന്നുകൂടെന്നുള്ള പരമസത്യം എല്ലാ നാട്ടുകാർക്കും പാരമ്പര്യമായി അറിവുള്ളതിനാൽ ചികിത്സ മുഴുവനും ഏൾക്കാൻ തയാറുണ്ടെങ്കിലും ഏൾപ്പിക്കാൻ തയാറാവുകയില്ലെന്നു അല്ലോപ്പതിക്കാരനറിയാം. അതിനാൽ വളരെക്കാലത്തെ പരിശ്രമംമൂലം സമ്പാദിച്ചതാണു് ഈ പത്തുദിവസത്തെ പ്രസവചികിത്സ. പ്രസവത്തിൽ പണം കിട്ടാനുള്ളതു് ആദ്യഘട്ടത്തിലുമാണല്ലോ.

ഏതായാലും ഇൻഡ്യൻ ആയുർവേദപരിഷത്തുകാർ അല്ലോപ്പതിക്കാരുടെ പുതിയ നയങ്ങൾ പഠിച്ചു് അവയ്ക്കും പ്രതിവിധി സക്ഷലരുകൾ തങ്ങളുടെ പ്രതിനിധികൾക്കയക്കുകമൂലം പത്തുദിവസം വിദേശചികിത്സ ചെയ്തിട്ടു്എത്തുന്ന രോഗികളെ നിരുത്സാഹപ്പെടുത്തി വരുന്നു. പതിവായി ആസ്പത്രിചികിത്സ ചെയ്യിക്കുന്ന നാട്ടുകാരൻ പരിഷ്ക്കാരികൾ എന്തുപറഞ്ഞാലും ആയുർവേദത്തിൻെറ ഒരു ബന്ധു എന്നു് ഞങ്ങൾ പറകയില്ല. അയാൾക്കു് എണ്ണയും കുഴമ്പും ഉണ്ടാക്കിക്കൊടുത്തു് ആയുർവേദത്തെ അപമാനിക്കാനും മേലാൽ

യോഗ്യന്മാരായ ആയുർവ്വേദവൈദ്യന്മാർ ഉണ്ടാകയത്രെ. ഇംഗ്ലീഷ് ചികിത്സ ഇഷ്ടമായവനെ ഞങ്ങൾ കുററപ്പെടുത്തുന്നില്ല. അവൻ അതു ചെയ്യട്ടെ. അവൻ വീണ്ടും ആയുർവേദത്തെ അവമാനിക്കാനായി വൈദ്യശാലകളിലെത്തുന്നതു് വൃത്തികേടും ലജ്ജയില്ലായ്മയുമാണു്. യൂറോപ്യൻ അവൻെറ ഭരണവും ആശയങ്ങളുംകൂടി ത്രുത്തുവാരിക്കെട്ടി തലയിൽവച്ചു് പോയിക്കഴിഞ്ഞിട്ടും ഗ്ലൂക്കോസുകടിക്കാനും ബ്രാണ്ടി കുടിക്കാനുമായി പാശ്ചാത്യചികിത്സയെ ശരണീകരിക്കുന്നു. മഹാനായ സാമുവൽഹനീമനും മററു പല പാശ്ചാത്യവിപശ്ചിത്തുക്കളും രേഖപ്പെടുത്തിയിട്ടുള്ളതുപോലെ വിഷങ്ങൾ, ശസ്ത്രങ്ങൾ മുതലായവയുടെ നിരന്തരോപയോഗംകൊണ്ടു് പ്രാണഭയങ്കരമായിത്തീർന്നിട്ടുള്ള അല്ലോപ്പതിപ്രകാരം ചികിത്സിക്കപ്പെട്ട നൂറു രോഗികളിൽനിന്നും അല്ലോപ്പതിക്കാക്കു് ആയിരം രൂപാ ആദ്യം ലഭിച്ചെന്നുവരാം. പിന്നത്തെ മുറ ആയുർവേദവൈദ്യത്തിൻേറതാണല്ലോ. അവക്കു് അയ്യായിരംരൂപയും ആ കേസുകളിൽനിന്നു കിട്ടുമെന്നുപറഞ്ഞാൽ ഏതാണ്ടു ശരിയായിരിക്കുന്നതാണു്. ചിലർ പറയാറുണ്ടു് സ്വദേശിവ്രതം വൈദ്യത്തിൽമാത്രം കഷ്ടമാണെന്നു്. അതിനു വിശേഷാൽ അത്ഥമൊന്നുമില്ല. തങ്ങളുടെ ഇഷ്ടത്തിനു വിപരീതം സംഭവിച്ചാൽ അതു സഹിക്കാനുള്ള സഹനശക്തി അവക്കില്ലന്നേയുള്ളു. അതിനാൽ സ്വരാജ്യം എന്നതിനു് നമ്മുടെ ഭൂമികലകൾ—ശാസ്ത്രങ്ങൾ മുതലായവയെല്ലാം വിദേശാധിപത്യത്തിൽനിന്നു മോക്ഷം കിട്ടുക എന്നുവരെ അത്ഥമുണ്ടു്. അതിനാൽ മഹാജനങ്ങൾ ശാസ്ത്രജ്ഞന്മാരും സമ്മതന്മാരുമായ ആയുർവ്വേദവൈദ്യന്മാരെ കുടുംബവൈദ്യന്മാരായി തിരഞ്ഞെടുത്തു് അവരുടെ ഉപദേശപ്രകാരം ജീവിച്ചാൽ ആ മാതൃക സവ്വത്ര അനുവത്തിക്കപ്പെട്ടു ആ വഴിക്കു് നമ്മുടെ ദേശീയ വൈദ്യക്രമം കായ്യക്ഷമമായിത്തീരുകയും ചെയ്യുന്നതാണു്.

# രോഗപരിശോധന.

(K. N. Namboodiri, B. Sc.)

രോഗമോ, അഥവാ രോഗം വരുവാനുള്ള ലക്ഷണങ്ങളോ കാണപ്പെടുമ്പോളാണ് സാധാരണയായി ഒരു വ്യക്തി ഒരു വൈദ്യനെ സമീപിക്കുന്നത്. അപ്പോൾ വൈദ്യൻ രോഗകാരണം അറിയുന്നതിനുവേണ്ടി രോഗിയുടെ ഒരു ശാരീരിക പരിശോധന നടത്തുകയുംചെയ്യുന്നു. എന്നാൽ ഇങ്ങനെ സുഖക്കേടുവരുമ്പോൾമാത്രം വൈദ്യനെ സമീപിക്കുക എന്ന പതിവ് മാറി ഇക്കാലങ്ങളിൽ ക്ലിപ്തമായ ഓരോ കാലഘട്ടങ്ങളിലും രോഗപരിശോധനനടത്തുക എന്ന രീതി പലടത്തും അംഗീകരിക്കപ്പെട്ടിട്ടുണ്ട്. ഇതുകൊണ്ട് രോഗലക്ഷണങ്ങൾ കണ്ടുതുടങ്ങുന്നതിനു മുൻപുതന്നെ രോഗത്തെ അതിന്റെ ശൈശവാവസ്ഥയിൽതന്നെ നശിപ്പിക്കുന്നതിനും, അഥവാ രോഗമില്ലെങ്കിൽ തദ്വാരാ കൂടുതൽ മനഃസമാധാനത്തിനും ഇടം നൽകുന്നു. രോഗം ഉണ്ടെങ്കിലുംശരി ഇല്ലെങ്കിലുംശരി ഇപ്രകാരമുള്ള ഇടയ്ക്കിടെയുള്ള ദേഹപരിശോധന, ആളുകളുടെ സ്വാസ്ഥ്യസംരക്ഷണത്തിൽ ഒരു നല്ല പങ്ക് നിർവ്വഹിക്കുന്നു എന്ന് കരുതപ്പെടുന്നു. ഒരു രോഗത്തെ അതിന്റെ ആദ്യഘട്ടങ്ങളിൽതന്നെ കണ്ടുപിടിക്കുന്നതിനും, അതു കൂടുതൽ മൂത്ത് ഗൗരവാവഹമായിത്തീരുന്നതിനുമുമ്പ് വേണ്ട ചികിത്സ നടത്തുന്നതിനും ഈ രീതി വളരെ സഹായിക്കുന്നുണ്ട്. നേരത്തേയുള്ള രോഗനിദാനം, രോഗശമനത്തെ വളരെ സഹായിക്കുന്നു. കാൻസർ തുടങ്ങിയ ഭയങ്കര രോഗങ്ങളിൽ രോഗത്തിന്റെ പിന്നീടുള്ള ഘട്ടങ്ങളിൽ രോഗശമനം മിക്കവാറും അസാദ്ധ്യംതന്നെയാണ്.

ദേഹപരിശോധനയിൽ ശരീരത്തിൽ രോഗത്തിന്റെ യാതൊരുലാഞ്ഛനയും പ്രത്യക്ഷപ്പെടുന്നില്ലെങ്കിൽ, വ്യക്തിക്കു

അനാവശ്യമായ മനഃക്ലേശത്തിനും സംശയത്തിനും ഇടമില്ല. ജീവിക്കുന്നതിൽ കൂടുതലായ ഉത്സാഹവും സന്തോഷവും അയാൾക്ക് അനുഭവപ്പെടുകയും ചെയ്യുന്നു. ഇക്കാലത്തു ജനങ്ങൾ ആയിരക്കണക്കിനു ഈവിധമുള്ള ദേഹപരിശോധനയുടെ വില അറിഞ്ഞുതുടങ്ങിയിരിക്കുന്നു. ഈ പരിശോധനകൊണ്ട് എന്തെങ്കിലും ഗുണം സിദ്ധിക്കണമെങ്കിൽ, അതു് പൂർണ്ണമായിരിക്കണം. ഇതിൽ ശരീരത്തിന്റെ എല്ലാഭാഗങ്ങളുടേയും പൂർണ്ണമായ പരിശോധനയും, ഹൃദയം, ശ്വാസകോശങ്ങൾ, ഉദരഭാഗങ്ങൾ ഇവയുടെ പ്രത്യേകമായ പരിശോധനയും ഉൾപ്പെട്ടിരിക്കേണ്ടതാണ്. രക്തസമ്മർദ്ദത്തിന്റെ അളവു് എടുക്കേണ്ടതാണ്. കാഴ്ചയുടേയും, ശ്രവിക്കുന്നതിന്റേയും ശക്തിയും പരീക്ഷിക്കപ്പെടേണ്ടതാണ്. ഈ പരിശോധനകൾക്കുശേഷം മൂത്രം, രക്തം ഇവയും ശരിയായി പരീക്ഷിക്കപ്പെടേണ്ടതാണ്. ഈ പരീക്ഷകളുടെ ഫലങ്ങൾ കാണുമ്പോൾ ചിലപ്പോൾ കൂടുതൽ പരിശോധനകളുടെ ആവശ്യം വെളിപ്പെടുത്തക്കാം. എന്നാൽ മേല്പടി ആദ്യപരിശോധനകൾ ന്യായമായ ആരോഗ്യം കാണിക്കുന്നുവെങ്കിൽ കൂടുതൽ പരീക്ഷണങ്ങൾ ആവശ്യമില്ലെന്നുവരാം.

ഏതെങ്കിലും രോഗം ബാധിച്ചിട്ടുള്ളപ്പോൾ വൈദ്യൻ സമ്പൂർണ്ണമായ ഒരു ദേഹപരിശോധന നടത്തുന്നു. ഇതു വളരെ വിസ്താരമുള്ള ഒരു ജോലിയാണ്. ചിലപ്പോൾ അന്യവൈദ്യന്മാരുടെ സഹായവും ആവശ്യമായി വന്നേക്കാം. വിവിധവിഷയങ്ങളിൽ വിദഗ്ദ്ധന്മാരായ പല ഭിഷഗ്വരന്മാർ പ്രവൃത്തിചെയ്യുന്ന ഒരു ഉത്തമമായ ചികിത്സാലയത്തിൽവച്ചു് രോഗിക്കു കൂടുതൽ തൃപ്തികരമായവിധത്തിൽ പരിശോധനയ്ക്കു് വിധേയനാകാവുന്നതാണ്. തന്റെ ഓഫീസിലോ, ആശുപത്രിയിലോവച്ചു് ശരിയായ ഒരു വൈദ്യൻ ദേഹപരിശോധന കഴിച്ചാലും പലപ്പോഴും മതിയായെന്നുവരാം.

ശാരീരികമായ പരിശോധനയിൽ സാധാരണ ലോകമെങ്ങും അംഗീകരിക്കപ്പെട്ടിരിക്കുന്നതു് നാലുവിധത്തിലുള്ള രീതികളാണു്. ഒന്നാമത്തേതു് തന്റെ കണ്ണുകളുപയോഗിച്ചു് വൈദ്യൻ നടത്തുന്ന പരീക്ഷയാണു്. രോഗിയുടെ ആകമാനമുള്ള സ്ഥിതി, ത്വക്കിന്റെ നിറം, ഏതെങ്കിലും പ്രത്യേകവിധ അംഗവൈകല്യങ്ങൾ, പാടുകൾ മുതലായവ ഇതിൽനിന്നും അറിയുവാൻ കഴിയുന്നു. രണ്ടാമത്തെ ഉപാധി കൈകൊണ്ടു ചില പ്രത്യേകഭാഗങ്ങളെ സ്പർശിച്ചുനോക്കുക എന്നതാണു്. ഉദരഭാഗത്തുള്ള അന്തരാവയവങ്ങൾ ഇങ്ങനെ സ്പർശിച്ചറിയാവുന്നതാണു്. ചില അന്തരാവയവങ്ങൾ ചലിക്കാവുന്നവയാണു്; രോഗസ്ഥിതിയിൽ അവയുടെ സ്ഥാനവ്യത്യാസവും മററും ഇങ്ങനെ സ്പർശിച്ചറിയാം.

നെഞ്ചും, ഉദരവും പരിശോധിക്കുന്നതിനാണു് മൂന്നാമത്തെ രീതിയായ വിരലുകൽകൊണ്ടു് കൊട്ടിനോക്കുക എന്ന ഉപാധി അംഗീകരിക്കപ്പെട്ടിട്ടുള്ളതു്. വൈദ്യൻ ഇതു ചെയ്യുന്നതു് ഒരു കയ്യിന്റെ വിരലുകൾ പരീക്ഷണീയമായ ഭാഗത്തുവച്ചിട്ടു് മറേറ കയ്യുടെ വിരലുകൾകൊണ്ടു് കൊട്ടിനോക്കിയിട്ടാണു്. വളരെക്കാലമായി പ്രചാരത്തിലിരിക്കുന്ന ഈ രീതിയുടെ തത്വം, ശ്വാസകോശംപോലെ വായു നിറഞ്ഞിരിക്കുന്ന പൊള്ളയായ ഒരവയവം വായു ഇല്ലാതിരിക്കുമ്പോൾ കൊട്ടിനോക്കിയാൽ ഒരു പ്രത്യേകശബ്ദം പുറപ്പെടുവിക്കും എന്നതാണു്. വായു നിറഞ്ഞിരിക്കുമ്പോൾ മററുതരത്തിലുള്ള ഒരു ശബ്ദവും, ദ്രാവകം ഉള്ളിലുള്ളപ്പോൾ മൂന്നാമതൊരു ശബ്ദവും ആയിരിക്കും ഈ അവയവം പുറപ്പെടുവിക്കുന്നതു്. അതിനാൽ ദ്രാവകത്തിന്റേയും പഴുപ്പിന്റേയും ഏററക്കുറച്ചിലും മററും അറിവാൻ ഈ രീതി വളരെ സഹായിക്കുന്നു.

നാലാമതൊരു രീതി ശരീരാന്തർഭാഗത്തുള്ള ശബ്ദങ്ങളെ ശ്രവിക്കുന്നതിനെ ആസ്പദമാക്കിയുള്ളതാണു്. ആയുർവ്വപുരാതനന്മാർ ഉപയോഗിക്കുന്ന താമരപ്പൂവിന്റെ തണ്ടും, ആധുനികന്മാർ ഉപയോഗിക്കുന്ന Stetho scope-ഉം ഈവിധ പരീക്ഷയ്ക്കുള്ളതാണു്.

രക്തത്തിൻെറ സമ്മർദ്ദത്തേക്കുറിച്ചുള്ള പരിശോധന രക്തക്കുഴലുകളുടെ ഭിത്തികളിൽ രക്തം പ്രയോഗിക്കുന്ന സമ്മർദ്ദശക്തി എത്രയെന്നറിവാനുള്ളതാണു്. കയ്യുടെ മുട്ടിൽ കാണുന്ന വലിയ ധമനിയിലാണു് ഇതിൻെറ അളവു് സാധാരണമായി എടുക്കുന്നതു്. ഒരു സംഖ്യമാത്രം പറഞ്ഞിരിക്കുമ്പോൾ, ഹൃദയം രക്തക്കുഴലുകൾവഴി രക്തം പമ്പുചെയ്യുയക്കുമ്പോൾ, അതായതു് ഹൃദയം പ്രവത്തിക്കുന്നസമയത്തുള്ള സമ്മർദ്ദമാണു് കുറിക്കപ്പെടുന്നതു്. രക്തധമനികളിൽക്കൂടി രക്തത്തെ പായിക്കുന്നതിനുവേണ്ടി ഹൃദയം സങ്കോചിക്കുമ്പോൾ, അതു പ്രയോഗിക്കുന്ന ഏററവും കൂടിയ സമ്മർദ്ദമാണു് ഈ സംഖ്യ. ഇതിലും കുറഞ്ഞ വേറെ ഒരു സമ്മർദ്ദമുണ്ടു്. അതു് ഹൃദയം പ്രവൃത്തിക്കാതെ ഇരിക്കുന്ന അല്പസമയത്തിലുള്ള സമ്മർദ്ദത്തിൻെറ അളവാണു്. ഹൃദയഭിത്തികളിലുള്ള പേശികളുടെ ബലവും, രക്തധമനികളുടെ സ്വഭാവവും, രക്തസമ്മർദ്ദത്തിൻെറ അളവിൽനിന്നും അറിയുവാൻ സാധിക്കുന്നതാണു്. പെട്ടെന്നുണ്ടാകുന്ന മാനസികവികാരങ്ങൾകൊണ്ടും, വ്യായാമംകൊണ്ടും സമ്മർദ്ദത്തിനു് അല്പമായ ഏററക്കുറച്ചിലുകൾ സംഭവിക്കുന്നതാണു്.

മൂത്രപരിശോധനയും ശരിയായ രോഗപരീക്ഷയുടെ ഒരു പ്രധാന ഭാഗമാണു്.

രക്തം പരിശോധിക്കുന്നതു് അതിലുള്ള അണുക്കളുടെ സംഖ്യയും സ്ഥിതിയും മനസ്സിലാക്കുന്നതിനു സഹായമായിരിക്കും. രക്തത്തിൽ രണ്ടുതരത്തിലുള്ള അണുക്കളുണ്ടു്. ചുവന്ന അണുക്കളും ശ്വേതാണുക്കളും. ഇതിൽ ശ്വേതാണുക്കളുടെ സ്ഥിതി, രോഗാണുക്കളെ നശിപ്പിക്കുന്നതിനു ശരീരത്തിനുള്ള ശേഷിയെ കുറിക്കുന്നു. രക്തത്തിൽ കലന്നിരിക്കുന്ന രോഗബീജങ്ങളേക്കുറിച്ചും രക്തപരിശോധനകൊണ്ടു് അറിവാൻ സാധിക്കുന്നു. രക്തത്തിൽ പഞ്ചസാരയുടെ അംശത്തിൻെറ കൂടുതൽ കുറവും രക്തപരീക്ഷയിൽനിന്നും വെളിപ്പെടുന്നതാണു്. ശരീരത്തിലുള്ള രക്തത്തിൻെറ ശരിയായ ഒരു പരിക്ഷകൊണ്ടു് പലവിധത്തിലും രോഗനിദാനം കൂടുതൽ എളുപ്പത്തിൽ സാധിക്കുന്നു.

# കോഷ്ഠാഗ്നി.

(പി. പി. എൻ. പട്ടാമ്പി.)

മനുഷ്യശരീരം ആവിയന്ത്രത്തിനോടു തുല്യമാണെന്നു് സാധാരണ ജനങ്ങൾ പറയാറുണ്ടു്. കൽക്കരിയും മററും കത്തിച്ചു് വെള്ളംതിളപ്പിച്ചുണ്ടാകുന്ന ആവിശക്തികൊണ്ടാണല്ലോ ആവിയന്ത്രങ്ങൾ നടക്കുന്നതു്. അതുപോലെതന്നെ മനുഷ്യശരീരം ഭക്ഷണസാധനങ്ങളെ കോഷ്ഠാഗ്നിയാൽ പാകംവരുത്തി അതിൽനിന്നും ഉണ്ടാകുന്ന ശക്തികൊണ്ടാണു് നടക്കുന്നതു്.

പഞ്ചഭൂതാത്മകമായ ശരീരത്തിന്റെ നിലനില്പിന്നും പ്രവൃത്തിക്കും പഞ്ചഭൂതനിർമ്മിതമായ ഭക്ഷണസാധനം ആവശ്യമാണു്. ആ വക ഭക്ഷണസാധനങ്ങളെ വേണ്ടവിധത്തിൽ പാകംവരുത്തി, രൂപഭേദംകൊടുത്തു് ശരീരത്തിന്നു് ഉപയോഗയോഗ്യമാക്കുന്ന മഹത്തായ പ്രവൃത്തിയാണു് പ്രകൃതി നമ്മുടെ കോഷ്ഠാഗ്നിക്കു കൊടുത്തിട്ടുള്ളതു്. അതായതു് കോഷ്ഠാഗ്നിയാണു് മനുഷ്യശരീരത്തിന്റെ പ്രധാനഘടകം, അഥവാ ജീവൻ എന്നുതന്നെ പറയാവുന്നതാണു്.

പഞ്ചഭൂതങ്ങളിൽനിന്നും ഉണ്ടായ പാചകപിത്തമാണു് ഈ അഗ്നി. പക്ഷേ ആഗ്നേയാംശം അധികമുള്ളതുകൊണ്ടു് അതിന്നു അഗ്നി എന്നു് പേരിട്ടു എന്നുമാത്രമേയുള്ളു. മനുഷ്യൻ കഴിക്കുന്ന ഭക്ഷണസാധനം ചില ചില്ലറ മാററങ്ങൾക്കുശേഷം കോഷ്ഠത്തിൽ എത്തുകയും അവിടെവെച്ചു് കോഷ്ഠാഗ്നിയാൽ പചിക്കപ്പെടുകയും ചെയ്യുന്നു. അങ്ങിനെ പചിക്കപ്പെട്ട അന്നത്തിൽനിന്നും രസത്തേയും, കിട്ടത്തേയും വേർതിരിച്ചെടുക്കുന്നതും ഇതുതന്നെയാണു്. ആ രസത്തിൽനിന്നും രക്തവും പിന്നെ മററു ധാതുക്കളും ഉണ്ടാവുകയും

ചെയ്യുന്നു. അതിനാൽ ശരീരം കോഷ്ഠാഗ്നിയെ ആശ്രയിച്ചാണ് നിലനില്ക്കുന്നത് എന്നു പറയുന്നതു് തികച്ചും ശരിയാണ്.

കോഷ്ഠാഗ്നിക്ക് പ്രകൃതി ഏതുസമയത്തും ജോലി കല്പിച്ചുകൊടുത്തിട്ടുണ്ട്. ആ പ്രവൃത്തി നിർവ്വിഘ്നം നടന്നുപോകുവാൻ വേണ്ട സഹായങ്ങൾ മനുഷ്യൻ ചെയ്തുകൊടുക്കേണ്ടതു് അവന്റെ നിലനില്പിന്നു് അത്യാവശ്യമാണ്. പാകംചെയ്യുവാൻ സാധനങ്ങൾ ഒന്നും ഇല്ലാതാകുമ്പോൾ കോഷ്ഠാഗ്നി നമുക്ക് അറിവുതരുന്നു. ആ ജ്ഞാനവിശേഷമാണ് നാം "വിശപ്പ്" എന്ന പേരിനാൽ വ്യവഹരിക്കുന്ന അനുഭവം. വിശപ്പുതോന്നിയാൽ ഉടൻതന്നെ നാം ഭക്ഷണം കഴിക്കേണ്ടതാണ്. അല്ലാത്തപക്ഷം പ്രവൃത്തിയില്ലാതായ കോഷ്ഠാഗ്നി നമ്മുടെ ധാതുക്കളെത്തന്നെ നശിപ്പിക്കുകയും അതു് ശരീരത്തിന്നു നാശകാരണമായിത്തീരുന്നതുമാണ്.

കോഷ്ഠാഗ്നി വർദ്ധിച്ചാലും, ക്ഷയിച്ചാലും ഒരുപോലെ നാശകാരണമാണ്. സമാനാവസ്ഥയിൽ ഇരുന്നാൽ മാത്രമേ അതു് ശരിയാംവണ്ണം പ്രവൃത്തിക്കുകയുള്ളൂ. ക്ഷയിച്ച അഗ്നി അതിന്റെ പ്രവൃത്തി ശരിക്കു നടത്തുന്നതല്ല. ആ കാരണത്താൽ ദോഷങ്ങളുടെ—ത്രിദോഷങ്ങൾ—സമാനാവസ്ഥതെററുകയും അവ രോഗകാരണങ്ങളായി ഭവിക്കുകയും ചെയ്യുന്നതാണ്. വർദ്ധിച്ച കോഷ്ഠാഗ്നി ധാതുക്കളെത്തന്നെ കരണ്ടതിന്നു് ദോഷങ്ങളെ കോപിപ്പിക്കുയോ, ക്ഷയിപ്പിക്കുകയോ ചെയ്തു് ശരീരത്തെ നശിപ്പിക്കുന്നു. അതുകൊണ്ടു കോഷ്ഠാഗ്നിയുടെ ശരിയായ പ്രവർത്തനവും, സ്ഥിതിയുമാണ് ആരോഗ്യത്തിന്നുകാരണമായ പ്രധാനസംഗതി എന്നു് മനസ്സിലാക്കാം.

ക്ഷയിച്ചിരിക്കുന്ന കോഷ്ഠാഗ്നി ഭക്ഷണസാധനങ്ങളെ ശരിക്കു ദഹിപ്പിക്കുകയില്ല. അപ്പോൾ അജീർണ്ണം സംഭവിക്കുന്നു. അജീർണ്ണമാകട്ടെ, ജ്വരം, അരുചി, ഗുന്മൻ, അർശ്ശസ്സ്, അതിസാരം മുതലായ പല രോഗങ്ങൾക്കും കാരണമാണ്.

അതിനാൽ കോഷ്ഠാഗ്നിക്കു മാന്ദ്യം സംഭവിച്ചാൽ ഉടൻതന്നെ തക്കതായ പ്രതിവിധി ചെയ്യേണ്ടതാണു്. വരണാദിഗണവും മുസ്താദിഗണവും, കൊടുവേലി തുടങ്ങിയ ഔഷധങ്ങളും അഗ്നിമാന്ദ്യം തീൎക്കുന്നവയാണു്. നല്ലവണ്ണം മൂപ്പെത്തി പഴുക്കുവാൻ തുടങ്ങുന്ന തേവിടിച്ചിയുടെ ഇലഅരച്ചു് പുളിച്ച മോരിൽ കലക്കി ഇന്തുപ്പുംചേൎത്തുകഴിക്കുന്നതും കോഷ്ഠാഗ്നിക്കു ശക്തി വൎദ്ധിപ്പിക്കുവാൻ നല്ലതാണു്.

കോഷ്ഠാഗ്നി വൎദ്ധിച്ചാൽ നാം കഴിക്കുന്ന ഭക്ഷണം ക്ഷണത്തിൽ ദഹിപ്പിച്ചു് ശരീരത്തെത്തന്നെ അതു ദഹിപ്പിക്കുവാൻ തുടങ്ങുന്നതുകൊണ്ടു് ക്ഷണത്തിൽ തക്ക പ്രതിവിധി ചെയ്യേണ്ടതാണു്. കന്നാരം, കന്മദം, പഞ്ചസാര ഇവ പാലിൽ കഴിക്കുക; ചന്ദനമരച്ചു് വെണ്ണ ചാലിച്ചുസേവിക്കുക; ഇളയ വെള്ളരിക്ക, കദളിപ്പഴം, കല്ക്കണ്ടം മുതലായവ വളരെ നല്ലതാണു്. ഇളനീരിൽ ശക്കരചേൎത്തും, തിരുതാളിക്കഞ്ഞിയിൽ വെണ്ണയിട്ടും കഴിക്കാവുന്നതാണു്. ധാത്ര്യാദിനെയ്യു് അത്യഗ്നിയെ ശമിപ്പിക്കുന്നതാണു്.

ആരോഗ്യവാനായ ഒരു മനുഷ്യൻ കോഷ്ഠാഗ്നിക്കു വൃദ്ധിക്ഷയം വരുന്നതു് ഏററവും സൂക്ഷിക്കേണ്ടതാണു്. അഗ്നിസമാനാവസ്ഥയിൽനിന്നും തെററിയാൽ ഉടൻതന്നെ തക്ക പ്രതിവിധി ചെയ്യേണ്ടതു് ആരോഗ്യത്തിൻെറ നിലനില്പിന്നു അത്യാവശ്യമാണു്. കൃത്യസമയങ്ങളിൽ മിതമായ ഭക്ഷണം കഴിക്കുകയാണു് അഗ്നിയുടെ രക്ഷയ്ക്കു് അത്യാവശ്യമായിട്ടുള്ള പ്രധാന സംഗതി.



# അസ്ഥിസ്രാവം.

(എസ്സ്. രാമകൃഷ്ണവാര്യർ, വൈദ്യകലാനിധി, തൊടുപുഴ.)

ജനങ്ങളെ സകല രോഗപീഡകളിൽനിന്നും രക്ഷിക്കുവാനാണ് മഹർഷിമാർ വൈദ്യതന്ത്രങ്ങൾ നിർമ്മിച്ചതെന്നും അവക്ക് ദിവ്യചക്ഷുസ്സുള്ളതുകൊണ്ടു് ഭാവികാര്യങ്ങൾ അറിവാൻ സാധിച്ചിരുന്നുവെന്നും ഏതു് ആഹാരവിഹാരങ്ങൾകൊണ്ടും ത്രിദോഷങ്ങൾതന്നെയാണ് കോപിക്കുന്നതെന്നും പറഞ്ഞിരിക്കുന്നതിനോടു് ഞാനും യോജിക്കുന്നു. മഹർഷിമാർ ജ്ഞാനചക്ഷുസ്സുള്ളവരായിരുന്നതിനാൽ ഭൂതവർത്തമാനങ്ങളെ വച്ചുകൊണ്ടു് ഭാവിയേപ്പററി അനുമാനിക്കുവാൻ അവക്കു സാധിച്ചു. യുക്തിപൂർവ്വമായ അനുമാനമായതുകൊണ്ടു് അവരുടെ അഭിപ്രായങ്ങൾക്കു വളരെ വ്യത്യാസം വരുവാനും ന്യായമില്ല. അങ്ങിനെ അവർ ഭാവിയിൽ പുതിയ പുതിയ രോഗങ്ങൾ ആഹാരവിഹാരങ്ങളുടെ തകരാറുകൾകൊണ്ടു് കോപിക്കുന്നതുകളായ ത്രിദോഷങ്ങളുടെ വിചിത്രമായ വ്യാപാരങ്ങൾകൊണ്ടു് വന്നുചേരാമെന്നു അവർ നിശ്ചയിച്ചു. അങ്ങിനെ നിശ്ചയിച്ചപ്പോൾ ഉണ്ടാകുന്ന രോഗങ്ങൾക്കു് ചികിത്സ ചെയ്യേണ്ടതായിവരുന്നതുകൊണ്ടു് അതിനുള്ള മാർഗ്ഗവും നിർദ്ദേശിക്കേണ്ടതായിവന്നു. ഏതു പുതിയ രോഗം ഉണ്ടായാലും ത്രിദോഷങ്ങളെ അതിക്രമിക്കുന്നില്ല എന്നുള്ളതുകൊണ്ടു് ആ ദോഷങ്ങളെ വച്ചുകൊണ്ടു്—രോഗം എന്തുമായിക്കൊള്ളട്ടെ—ചികിത്സിക്കുവാനുള്ള മാർഗ്ഗവും കാണിച്ചുതന്നു. അതാണ്:— "സ ഏവ കുപിതോ ദോഷഃ" ഇത്യാദി ഭാഗങ്ങൾ. അല്ലാതെ ഹേതുവിപര്യയചികിത്സയെ ഉദ്ദേശിച്ചല്ല. അങ്ങിനെ എല്ലാക്കാലത്തും ഉണ്ടാകുന്ന എല്ലാവിധ രോഗങ്ങളിലും നിന്നും മുക്തി നേടുവാനുള്ള ഉപായം മഹർഷിമാർ അവരുടെ വൈദ്യതന്ത്രങ്ങളിൽ അടക്കം ചെയ്തു.

അല്ലാതെ സകല രോഗങ്ങളുടേയും നാമങ്ങളും ചികിത്സകളും വേറെ ഏതെങ്കിലുംതരത്തിൽ പറഞ്ഞിട്ടുണ്ടെന്നു് വിശ്വസിക്കുവാൻ യാതൊരു ന്യായവും കാണുന്നില്ല.

ഇനി ഹേതുവിപരീതചികിത്സയെ ഉദ്ദേശിച്ചിട്ടാണു് "സ ഏവ കുപിതോ ദോഷഃ" ഇത്യാദി പ്രസ്താവിച്ചിരിക്കുന്നതെന്നു മി. മേനോൻ പറഞ്ഞിരിക്കുന്നതു് അല്ലാ എന്നു കാണിക്കുവാൻ ഒരു തെളിവുകൂടി എഴുതാം.

"ബുദ്ധ്വാ ഹേതുവിശേഷാംശ്ച
ശീഘ്രം കുര്യാദുപക്രമം"

എന്നോ മറേറാ മാത്രം പറയാതെ:—

സ ഏവ കുപിതോ ദോഷഃ
സമുത്ഥാനവിശേഷതഃ
സ്ഥാനാന്തരാണി ച പ്രാപ്യ
വികാരാൻ കുരുതേ ബഹൂൻ
തസ്മാദ്വികാരപ്രകൃതീ-
രധിഷ്ഠാനാന്തരാണി ച
ബുദ്ധ്വാ ഹേതുവിശേഷാംശ്ച
ശീഘ്രം കുര്യാദുപക്രമം"

എന്നു് ഒരു ദിർഘവിവരണത്തിന്റെ ആവശ്യമെന്തെന്നും അതിന്റെ പ്രയോജനമെന്തെന്നും ശരിയായി മനസ്സിലാക്കിയാൽ മുൻപറഞ്ഞ തെളിവിനു വേറെഎങ്ങും അന്വേഷിച്ചു പോകേണ്ടതില്ല. ഹേതുവിശേഷത്തെ മാത്രം അറിഞ്ഞിട്ടു ചികിത്സിക്കണമെന്നു് പറഞ്ഞിരുന്നെങ്കിൽ ഹേതുവിപരീതചികിത്സയെ മാത്രം ഉദ്ദേശിച്ചിട്ടാണെന്നു നമുക്കു് ധരിക്കാമായിരുന്നു. ഇവിടെ അപ്രകാരമല്ലല്ലോ. മുൻപറഞ്ഞ വാഗ്ഭടവചനംപോലെതന്നെ ചരകത്തിലും കാണുന്നുണ്ടു്. അതു്:—

"സ ഏവ കുപിതോ ദോഷഃ
സമുത്ഥാനവിശേഷതഃ
സ്ഥാനാന്തരഗതശ്ചൈവ

ജനയന്ത്യാമയാൻ ബഹൂൻ
തസ്മാദ്വികാരപ്രകൃതീ-
രധിഷ്ഠാനാന്തരാണി ച
സമുത്ഥാനവിശേഷാംശ്ച
ബുദ്ധ്വാകൎമ്മസമാചരേൽ"

ഇങ്ങനെയാണു്. ഈ ഭാഗത്തിൻെറ ഒരു വ്യാഖ്യാനംകൂടി ചേൎക്കുന്നതു് കാൎയ്യഗ്രഹണത്തിനു യോഗ്യമെന്നു് വിചാരിക്കുന്നു.

വ്യാഖ്യാനം:— അഥ സമ്പ്രാപ്തിഭേദേന ജായമാനാനാം രോഗാണാമാനന്ത്യം സമാസേന പ്രതിപാദയന്നാഹ-സ ഏവേƒതി. സ ഏവ, സമാന ഏവ ദോഷോ വാതാദിഃ ....... ....കുപിതഃ ക്രുദ്ധഃസൻ, ഉപലക്ഷണാൽ ക്ഷീണോപി. സമുത്ഥാനവിശേഷതോ, നിദാനവൈശേഷ്യാൽ, സ്ഥാനാന്തരഗതോ, നാനാവിധസ്ഥാനസംശ്രയം കുൎവ്വൻ ച, ഏതേന സ്ഥാനസംശ്രയഭേദകൃതാനി ലിംഗാനി പൃഥഗേവപ്രായ:- ഇതി സൂച്യതെ ചകാരാൽ വികല്പവിശേഷൈ: ഭിന്നലക്ഷണശ്ച, ബഹൂനാമയാൻ രോഗാൻ ജനയതി. തത്രസമുത്ഥാനവിശേഷതോ യഥാ വിജയാധത്തൂരയോൎവ്വാതകോപണതേ തുല്യേƒപി തൽകൃതലക്ഷണാനാം ഭൂയാൻ ഭേദഃ" ഏവം സ്ഥാനഭേദാൽ. യഥാ കുപിതോ വായു: കണ്ഠഗതഃ സ്വരഭേദാദിമന്ത്രഗതശ്ച ശൂലാനാഹാദിം ജനയതീത്യേവമാദി പൂൎവ്വമുക്തം,.............തസ്മാൽ—യതോ ദുൎവ്വിജ്ഞേയാ രോഗാണാം അശേഷവിശേഷപ്രകാരാസ്തതോ ഹേതോഃ വികാരപ്രകൃതീഃ രോഗസ്വഭാവാൻ, അധിഷ്ഠാനാന്തരാണി, അധിഷ്ഠാനാനാം രോഗാശ്രയാണാം ആശയാദീനാമന്തരാണി അവധിവിശേഷാൻ, സ്ഥാനാശ്രയഭേദാൻ വാ, "അന്തരമവകാശാവധിപരിധാനാന്തൎദ്ധിഭേദതാദൎത്ഥ്യ" ഇത്യമരഃ— ഏതേന ദോഷഗതിവിശേഷാഃ രോഗമാൎഗ്ഗാശ്ചോക്താഃ— തഥാഹി ചരകേ—"ക്ഷയഃസ്ഥാനഞ്ച വൃദ്ധിശ്ച വിജ്ഞേയാ ത്രിവിധാ ഗതിഃ, ത്രിവിധാ ചാപരാ കോഷ്ഠശാഖാ മൎമ്മാസ്ഥിസന്ധിഷു"

ഇതി. സംമുത്ഥാനാനി നിദാനാനി രോഗോൽപാദക ബാഹ്യനിമിത്താനി, തേഷാം വിശേഷാൻ നിമിത്തനൈമി ത്തികസംബന്ധവിജ്ഞാതാൻ പ്രകാരാൻ, തദുക്തം" ഏകോ ഹേതുരനേകസ്യ തഥൈകസ്യൈക ഏവഹി, വ്യാധേരേക സ്യ ചാനേകോ ബഹൂനാം ബഹവോƒപിച, ജ്വരഭ്രമപ്രലാ പാദ്യാ ദൃശ്യന്തെ രൂക്ഷഹേതുജാഃ, രൂക്ഷേണൈകേന വാപ്യേ കോ ജ്വര ഏവോപജായതേ, ഹേതുഭിർബഹുഭിശ്ചൈകോ ജ്വരോ രൂക്ഷാദിഭിർഭവേൽ, രൂക്ഷാദിഭിർജ്വരാദ്യാശ്ച വ്യാ ധയഃസംഭവന്തിഹി" ഇതി, (ചരകം) താനേതാൻ വിശേ ഷാൻ ദൃഷ്ട്വാ സമ്യങ്നിരൂപ്യ കമ്മസമാചരേൽ ചികിത്സാ മാരഭേത, നതു പാണിചാരാദന്ധവൽ, ഭീതഭീതവദ്വാ കി ഞ്ചിന്മാത്രദർശീ ചികിത്സായാം പ്രവത്തേത- ഇത്യഭിസന്ധിഃ." മേല്പറഞ്ഞ ഭാഗത്തിൽനിന്നു, കേവലം ഹേതുവിനെ മാത്രം അടിസ്ഥാനപ്പെടുത്തിക്കൊണ്ടല്ലാ ചികിത്സിക്കവാൻ പറ ഞ്ഞിരിക്കുന്നതെന്നും വ്യാധിജന്മഹേതുകദോഷവ്യാപാരമായ സംപ്രാപ്തിയെ പരിപൂർണ്ണമായി നശിപ്പിക്കുന്നതിനുള്ള സകല ക്രിയാമാർഗ്ഗങ്ങളേയും സൂചിപ്പിക്കുന്നുണ്ടെന്നും അറിവാൻ പ്ര യാസമില്ല. സംപ്രാപ്തി എന്നുവച്ചാൽ:—

"അമ്മമാശയമാശ്രിത്യ
ദോഷാ ഇത്ഥം ഗതാഃ സ്വയം
ദൂഷ്യാണ്യേവം വികുവ്വന്തോ
ലിംഗാന്യേതാനി വൈപൃഥക്
ജനയന്തി, ഗദോ ജാതഃ
സോƒയമീദൃക്പ്രകാരകഃ
ജ്ഞേയമേതാദൃശം പ്രാഹുഃ
സംപ്രാപ്തീ രുക്‌വിചക്ഷണാഃ.

എന്നോ:—

"യഥാ ദുഷ്ടേന ദോഷേണ
യഥാ ചാനുവിസപ്പതാ

നിർവ്വൃത്തിരാമയസ്യാഽസൌ
സമ്പ്രാപ്തിർജാതിരാഗതിഃ"

എന്നോ ഉള്ള വിവരണംകൊണ്ടു് മനസ്സിലാകുന്നതാണല്ലോ. ഈ സമ്പ്രാപ്തിയെത്തന്നെയാണല്ലോ—വേറെ ചില പദ്യങ്ങൾകൊണ്ടാണെന്നല്ലാതെ—വികാരപ്രകൃതികളേയും അധിഷ്ഠാനാന്തരങ്ങളേയും ഹേതുവിശേഷങ്ങളേയും അറിഞ്ഞിട്ടു് ചികിത്സിക്കണമെന്നു പറഞ്ഞപ്പോൾ പ്രധാനമായിട്ടു് ഉദ്ദേശിച്ചിട്ടുള്ളതു്. അല്ലെങ്കിൽ നിദാനാദികളായ എല്ലാത്തിനേയും ഗ്രഹിച്ചിട്ടുണ്ടെന്നു ധരിച്ചാലും തെററില്ല. അപ്പോൾ "സമ്പ്രാപ്തിവിനാശനമേവ ചികിത്സായാഃ പ്രധാനം പ്രയോജനം" എന്നുള്ള ഇന്ദുവിൻെറ വചനവും ശരിയായി. സമ്പ്രാപ്തിയെ നശിപ്പിക്കുന്നതിനു ഹേതുവിപരീതവും വ്യാധിവിപരീതവും, ഹേതുവ്യാധിവിപരീതവും, തദർത്ഥകാരിയും ആയ ചികിത്സകൾ സന്ദർഭാനുസാരേണ പ്രയോഗിക്കേണ്ടിവരുമെന്നുള്ളതിൽ രണ്ടുപക്ഷമില്ലല്ലോ. ഇനി പറയാത്ത രോഗങ്ങൾക്കു് വ്യാധിവിപരീതചികിത്സ എങ്ങിനെ ചെയ്യുമെന്നുള്ള ചോദ്യത്തിനു സമാധാനം അടുത്തുതന്നെ എഴുതാമെന്നുദ്ദേശിച്ചുകൊണ്ടു് വേറെ അല്പം കാൎയ്യംകൂടി പറയാമെന്നു് വിചാരിക്കുന്നു.

"ശീഘ്രം കുൎയ്യാദുപക്രമം" എന്നുപറഞ്ഞ ആചാൎയ്യൻ എന്തെല്ലാമവസ്ഥകളെ നോക്കിയിട്ടുവേണം ഉപക്രമം തുടങ്ങുവാൻ എന്നു് കാണിച്ചുതരുന്നുണ്ടല്ലോ.

"ദൂഷ്യം ദേശം ബലം കാല-
മനലം പ്രകൃതിം വയഃ
സത്വം സാത്മ്യം തഥാഽഹാര-
മവസ്ഥാശ്ച പൃഥഗ്വിധാഃ.
സൂക്ഷ്മസൂക്ഷ്മാഃ സമീക്ഷ്യൈഷാം
ദോഷൌഷധനിരൂപണേ
യോ വൎത്തതേ ചികിത്സായാം
ന സ സ്ഖലതി ജാതുചിൽ"

ഇവിടേയും ദോഷങ്ങളുടെ പ്രാമാണ്യത്തേയാണ് പ്രസ്താവിച്ചിട്ടുള്ളതു്. രോഗത്തിൻെറ പേരിനേപ്പററിയും മററും ഗൌനിക്കുന്നതേയില്ല. അല്ലെങ്കിൽ "ദോഷദൂഷ്യനിരൂപണേ" എന്നതിനുപകരം "രോഗദൂഷ്യനിരൂപണേ" എന്നാകാമായിരുന്നു.

അടുത്തതായി മി. മേനോൻ കൂടി പണ്ഡിതനെന്നു സമ്മതിക്കുന്ന ശ്രീ: കൈക്കുളങ്ങര രാമവാര്യരവർകൾ "വികാരനാമാ/കുശലോ" ഇത്യാദി ഭാഗത്തിനു് എഴുതിയിരിക്കുന്ന വ്യാഖ്യാനംകൂടി ഇവിടെ ചേക്കുന്നതു് ഉചിതമായിരിക്കുമെന്നു് കരുതുന്നു.

വ്യാഖ്യാനം:— "വൈദ്യൻ വ്യാധിയുടെ പേർ ഇന്നതെന്നു് അറിവാൻ സമത്ഥനായില്ല എന്നതു ഹേതുവായിട്ടു് ഒരുസമയത്തിങ്കലും ലജ്ജിക്കരുതു്. എല്ലാ വ്യാധികൾക്കും നാമത്തോടുകൂടിയുള്ള സ്ഥിതി നിശ്ചയിക്കപ്പെട്ടിട്ടില്ല. ചില വ്യാധികളുടെ പേർ സലക്ഷണമാകുംവണ്ണം ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടും ചിലതിൻെറ പേർ പറയാതേയുമുണ്ടു്. ദക്ഷപ്രജാപതി രോഗങ്ങളുടെ പേരുകളെ സലക്ഷണമാകുംവണ്ണം പറവാൻ ആരംഭിച്ചു എന്നും അശ്വിനീദേവന്മാർ അതുകളെ ഗ്രഹിപ്പാനായിക്കൊണ്ടു് താല്പയ്യത്തോടെ കേട്ടുതുടങ്ങിഎന്നും ഇങ്ങനെ ഉപദേശിച്ചും കേട്ടുമിരിക്കുന്ന അവക്കു് ഒരു മന്വന്തരത്തിൻെറ പകുതി കഴിഞ്ഞുപോയി എന്നും പിന്നേയും എത്രയോ രോഗങ്ങൾ ബഹിർഭൂതങ്ങളായിട്ടു് ശേഷിച്ചു എന്നും അത്ഥത്തോടുകൂടിയ ഒരു ആയുവ്വേദവാക്യത്തെ കാശ്യപസൂത്രത്തിൻെറ ഭാഷ്യകാരൻ ഫലപ്രകടനഘട്ടത്തിങ്കൽ ഉദാഹരിച്ചിട്ടു് രോഗങ്ങളുടെ അസംഖ്യേയതയെ പ്രകൃതസൂത്രനിമ്മാണത്തിന്നു ഹേതുവാക്കി സ്ഥാപിച്ചിരിക്കുന്നു. അതു് ഹേതുവായിട്ടു് എല്ലാ രോഗങ്ങളുടേയും നാമഗ്രഹണം സാദ്ധ്യമല്ലാ എന്നു് അറിഞ്ഞു സമാധാനപ്പെട്ടു് ദോഷകോപത്തെ അനുസരിച്ചു് രോഗങ്ങൾക്കു് ചികിത്സ ചെയ്തുകൊൾക."

(അഷ്ടാംഗഹൃദയം—ഭാവപ്രകാശമെന്ന വ്യാഖ്യാനം)

മുൻപറഞ്ഞ ഭാഗങ്ങളിൽനിന്നെല്ലാം രോഗങ്ങൾ അസംഖ്യേയങ്ങളാണെന്നും മനുഷ്യൎക്ക് എല്ലാ കാലത്തും ഉണ്ടാകുന്ന എല്ലാരോഗങ്ങളുടേയും നാമനിൎദ്ദേശത്തോടുകൂടിയ ചികിത്സകൾ മഹൎഷിമാർ അവരുടെ ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടില്ലെന്നും എന്നാൽ പുതിയ രോഗങ്ങൾക്കും ചികിത്സിക്കേണ്ട മാൎഗ്ഗം കാണിച്ചുതന്നിട്ടുണ്ടെന്നും ഉള്ള എന്റെ അഭിപ്രായം ദൃഢവും അഖണ്ഡനീയവുമാണെന്ന് മി. മേനോന്ന് ബോദ്ധ്യപ്പെട്ടിരിക്കുമെന്നും വിശ്വസിക്കുന്നു. മഹൎഷിമാൎക്ക് സകലരോഗങ്ങളുടേയും ചികിത്സാനിൎദ്ദേശവും നാമനിൎദ്ദേശവും ചെയ്യുവാൻ കഴിവുണ്ടായിരുന്നോ എന്നുള്ളതല്ലല്ലോ നമ്മുടെ വാദവിഷയം; പറഞ്ഞിട്ടുണ്ടോ ഇല്ലയോ എന്നുള്ളതാണല്ലോ. പറഞ്ഞിട്ടില്ലാ എന്നു സ്ഥാപിക്കുന്നതിന്നു ഇതിൽ കൂടുതൽ തെളിവ് വേണമെന്നുതോന്നുന്നില്ല. തെളിവുകൾ ഇനിയും കാണേണ്ടക്കാം

സൂത്രസ്ഥാനം മാത്രം പഠിച്ചതുകൊണ്ടും ഹേതുവിപരീതചികിത്സചെയ്തു് ഓരോൎക്ക് രോഗങ്ങളെ ശമിപ്പിക്കുവാൻ സാധിക്കുമെന്നു കാണിക്കുവാനാണ് ആചാൎയ്യൻ "തസ്യാദിവികാരപ്രകൃതീഃ" ഇത്യാദി ഭാഗങ്ങൾ പ്രസ്താവിച്ചിരിക്കുന്നതെന്നു് മി. മേനോൻ പറയുന്നതിൽ എനിക്ക് ആശ്ചൎയ്യംതോന്നുന്നു. അതിന്നു സമാധാനം ആയുഷ്കാമീയം എന്ന പ്രഥമാദ്ധ്യായം പഠിച്ചാലും എല്ലാ രോഗങ്ങളേയും ചികിത്സിക്കുവാൻ സാധിക്കുമെന്നു് ആചാൎയ്യന്നു ഉദ്ദേശമുണ്ടായിരുന്നു എന്നുപറയുന്നതായിരിക്കും. എന്തെന്നാൽ ആദ്യത്തെ അദ്ധ്യായത്തിൽതന്നെ ദോഷങ്ങൾ, അവയുടെ സ്ഥാനങ്ങൾ, ഗുണങ്ങൾ, വ്യാപാരങ്ങൾ, ധാതുക്കൾ, മലങ്ങൾ, പ്രകൃതികൾ, ദ്രവ്യങ്ങൾ, രസങ്ങൾ, ദ്രവ്യഗുണങ്ങൾ, വീൎയ്യവിപാകപ്രഭാവാദികൾ, രസങ്ങളുടെ ദോഷകോപശമനത്വസ്വഭാവങ്ങൾ, പാദചതുഷ്ടയഗുണങ്ങൾ, സാദ്ധ്യാസാദ്ധ്യലക്ഷണങ്ങൾ, ശോധനശമനത്വാദിചികിത്സാവിഭാഗങ്ങൾ, അഗ്ര്യൌഷധങ്ങൾ ഇതുകൾ എല്ലാംതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആ കാൎയ്യങ്ങൾ

തന്നെയാണല്ലോ സൂത്രസ്ഥാനത്തിലെ ബാക്കി അദ്ധ്യായങ്ങൾ കൊണ്ട് വിവരിക്കുന്നതു്. സൂത്രസ്ഥാനത്തിൽ പറയുന്നവയെ കുറേക്കൂടി വിപുലമാക്കിയും മററും എഴുതിയിട്ടുള്ളതാണല്ലോ ഇതരസ്ഥാനങ്ങൾ. "പ്രത്യന്യത്തെ ഹിസവ്വതഃ" എന്നും മററും ഉണ്ടല്ലോ. അതുകൊണ്ട് പ്രഥമാദ്ധ്യായം മാത്രമോ അല്ലെങ്കിൽ സൂത്രസ്ഥാനം മാത്രമോ പഠിച്ചാൽ മതിയോ എന്നു് പണ്ഡിതന്മാർ തീർച്ചപ്പെടുത്തിക്കൊള്ളട്ടെ. ചരകം പഠിക്കുന്ന ഒരാൾക്ക് ചരകത്തിലെ സൂത്രസ്ഥാനവും സുശ്രുതത്തെ പ്രാമാണ്യഗ്രന്ഥമായി കരുതുന്ന ഒരാൾക്ക് അതിലെ സൂത്രസ്ഥാനവും മാത്രം പഠിച്ചാൽ മതിയോ എന്നുകൂടി അറിവാനാഗ്രഹമുണ്ട്.

---

## വിഷയവിവരം.

കളപ്പൊള്ളൗഷധം കൊള്ളു വെതുപ്പീടാതെ ധാരയും
വെള്ളരിക്കാക്കുരു പിന്നെ മധുകം മരമഞ്ഞളും
നേരെ കണ്ടുപൊടിച്ചിട്ടു അരിയുററിയനീരതിൽ
സേവിച്ചീടുക കാലത്തു മൂത്രകൃഛ്റമൊഴിഞ്ഞുപോം
മൂഷികൻകാഷ്ഠവും പിന്നെ ഞെരിഞ്ഞിൽ വെള്ളരിക്കുരു
മൂന്നുമമ്മിമെലിട്ടിട്ടു കാടിതന്നിലരയ്ക്കണം
നാഭിക്കുതാഴെയെന്നാകിലെത്രയും പരമൗഷധം
മൂത്രം ചുട്ടതു വീഴായ്കിൽ അപ്പൊഴേ വീണുപോയിടും.
വെള്ളരിക്കുടൽമാന്തിട്ട് ഏലത്തരിയുമായുടൻ
കാടിതന്നിലരച്ചിട്ട് നക്കിടുകതു പിന്നെയും
ഏലത്തരി പൊടിച്ചെണ്ണതന്നിൽ സേവിക്കയും ഗുണം.
കരിനൊച്ചിയുടേവേരുമൊരി നന്നായരച്ചുടൻ
മോരിൽ കലക്കി സ്സേവിച്ചാൽ മൂത്രകൃഛ്റഹരം പരം.
വൃഷ്യം പ്രസാരിണിമൂലം ഇളന്നീരിൽ കുടിക്കയും
ഓരിലത്താമരാമൂലം ധാരോഷ്ണത്തിൽ കുടിക്കയും

ഇതി കൃഛ്റചികിത്സ.

## അഥ അതിസാരചികിത്സ

അതിസാരങ്ങളാറല്ലോ ദോഷമോരോന്നുമൊത്തതും
ശോകത്താലും ഭയത്താലും ഇങ്ങനേ ആറുജാതിയാം.
വാതത്താലുള്ളതെന്നാകിൽ മലംനേർത്തിട്ടു വന്നിടും
അതിന്നിടമുറിഞ്ഞിട്ടുമൊച്ചയും കൂടവന്നിടും
നുരഞ്ഞുപോക്കുമേററം ഗുദഭ്രംശവുമായ്വരും
രക്തംകൂടിട്ടു പോയിടും പാരം ദുർഗ്ഗന്ധമായ്വരും
തൃഷ്ണയും മോഹവും പിന്നെ പിത്തത്താലുളവാകിലോ
ഗുദം ചൂടുമതായീടും വിയർക്കും ദേഹമേററവും
പോകും വഴവഴപ്പോടും ശ്ലേഷ്മത്തിന്നു വെളുത്തുമാം.
നിദ്രയും മടിയും ദേഷമേറീട്ടതുളവായ്വരും
മൂന്നും കൂടിയതെന്നാകിലിവയൊക്കയുമൊത്തിടും
ഭയശോകങ്ങളാൽ പിത്തവാതങ്ങളിളകീടിനാൽ

തെരുന്നനെ സ്സ്വരിപ്പിക്കമാർദ്രമായുമിരുന്നിട്ടും
കുടകപ്പാലവേമ്മേത്തോൽ കഷായം വച്ചതാറിയാൽ
തേനും കൂട്ടിക്കുടിച്ചീടിലതിസാരം ശമിച്ചുപോം.
ഇരുവേലിയത്തും ചുക്കും ചെങ്ങഴീടെകിഴങ്ങത്തും
ഒപ്പമിട്ടു കറുക്കീട്ടുള്ളാട്ടിൻപാലു കുടിക്കണം.
അതിസാരം ശമിച്ചീടാനെത്രയും പരമൌഷധം.
അഗ്നിയിട്ടത്തുവെന്തുള്ള ഘൃതവും പാലുകാച്ച്യത്തും
പിന്നെക്കൂട്ടി വെതുപ്പിട്ട് കുടിച്ചാൽ പോക്ക നിന്നിടും.
മുത്തങ്ങാ പലമൊന്നാക്കിപ്പാലും കൂട്ടിക്കഷായമായ്
അന്തിക്കങ്ങത്തു സേവിച്ചാലതിസാരം ശമിച്ചുപോം.

ചാർങ്ങേരിനീരുമഥ മോരുമളന്നു കൂട്ടി-
ച്ചേർന്നിട്ടുമാറു മലരിട്ടു ചമച്ച കഞ്ഞി;
പാങ്ങായ് കുടിക്കിലതിസാരഗദങ്ങൾ തീരും
പൊങ്ങീട്ടുമഗ്നിയുമിരപ്പുമടങ്ങുമന്നേ.

ചാർങ്ങരിപാടചെതന്മൂലവുംകടലാടിയും
പെരുകിൻതോലു കുടകൻ കുടകപ്പാല ഞാറയും
ഇവററിൻവേരുതൻ തോലും കഞ്ഞിക്കൂക്കയെതിന്നില
തഴുതാമ കൊടിത്തുവ കാട്ടുതിപ്പലി വാലില
വിലപക്കരുന്നു താർതാവൽ ആൽമൊട്ടും തുമ്പതൻകുടം
തെളിക്കരുന്നു മുത്തങ്ങാ ഇവയൊക്കെയുമൊത്തുടൻ
ഇടിച്ചിട്ടു പിഴിഞ്ഞുള്ള നീരിൽ കൂട്ടുക നെയ്യതു്.
തൈരുമൊപ്പമളന്നിട്ടു നെല്ലിക്കാവെന്ത നീരത്തും
അയമോതകമിന്തുപ്പും വ്യോഷവും ജീരകദ്വയം
കായമെട്ടുമതൊപ്പിച്ച് കല്ക്കം കൂട്ടിട്ടു കാച്ചുക
കാലത്തന്നെ കുടിച്ചീടിലാറുജാതിയതായ് വരും
അതിസാരം ശമിച്ചീട്ടമശ്സ്സോടഗ്നിമാന്ദ്യവും
കുടകപ്പാലവേർമേത്തോൽ യവാഷം കടലാടിവേർ
പാടതന്മൂലവും കൂടെ നെയ്യിലിട്ടു വറുത്തു്
പിന്നെ വാങ്ങിയരച്ചിട്ടു അപ്പോൾ ചുക്കയമോതകം
കൂടെക്കൂട്ടി അരച്ചിട്ട് മോരിൽവച്ചു തികത്തുക.

അന്നേരത്തതിലാക്കീട്ടു മൂന്നം ശേഷിച്ച നെയ്യതും
വാങ്ങി യാറ്റ്യാൽ കുടിച്ചീട്ടു ഏന്നാൽപോക്കപൊരുത്തുപോം.
ഉള്ളിയും വിടയം നല്ലമധുരിച്ച പുളിന്തൊലി
ഇവ നന്നായ് വറുത്തിട്ടു നെയ്യിന്നൂററിയരയ്ക്കണം
പിന്നെ ക്കൂട്ടിയരച്ചിട്ടു ചുക്ക നല്ലയമോതകം
ഒക്കെക്കൂട്ടിത്തികത്തിട്ടു കുടിക്കാം മുക്കുടീതഥാ
അമ്പഴത്തോൽ പിഴിഞ്ഞുള്ള നീരും തേനുമതൊപ്പമായ്
തേങ്ങാപ്പാലുമതിൽ ക്കൂട്ടിസ്സേവിച്ചാൽപോക്ക നിന്നിടും.
ഞാറത്തോൽ കൊണ്ടുമീവണ്ണം രഹസ്യമിവ യൗഷധം
വയമ്പും ക്രൂവളം നല്ലകൊട്ടം ചുക്കയമോതകം
തിപ്പലീ കുടകപ്പാലയരി ക്കൂട്ടിക്കഷായമായ്
തേനുംക്കൂട്ടി ക്കുടിച്ചീടിലതിസാരം ശമിച്ചുപോം.
ഹ്രീബേരമാമ്പലും നൈതൽമൂലം താമരനാളവും
പാച്ചോററി ചന്ദനം പാടാമുത്തങ്ങാ തേവതാരവും
തുവർച്ചില ചവക്കാരം മുക്കായുമിലവർങ്ങവും
അഗ്നിയും ക്രൂവളം ദവ്വീ നാലുചെയ്തു കഴഞ്ചിവ
ചാർങ്ങേ്ഗരീസ്വരസം കൂട്ടു നെയ്യിടങ്ങഴിയൊന്നുമായ്
കാച്ചിസ്സേവിച്ചുകൊള്ളേണം ചാർങ്ങേരീഘൃതമെന്നുപേർ.
അരിശോഗ്രഹണീപാണ്ഡു പനിയും മൂത്രകൃഛ്റവും
ഗുദവേദനയും പിന്നെ ശൂലയെന്നതു പോയിടും.
നെയ്യു പാഠാദിയും നന്ന് യവാന്യാദ്യാദി ചൂർണ്ണവും

ജാതീഫലാതിവിഷവില്വഫലാജമോജ-
ചൂതാസ്ഥിധാഡിമയവാനികരാമ്പുകൃഷ്ണാഃ
ജംബ്വാസ്ഥി പത്തിവ വറുത്തുപൊടിച്ചു തുല്യം
കൂട്ടീട്ടരയ്ക്ക ലശുനോദ്ഭവതൈലയുക്തം
പിന്നെച്ചമയ്ക്ക ബദരീഫലതുല്യമാക്കി-
ത്തേനിൽ കൊടുക്ക ദധിതക്രമതിൽ കലന്നാം
സർവ്വാതിസാരമുടനെകുടിയോട്ടുകത്തും
ഓടീട്ടൊളിക്കമെയി പേരിതു സേതുബന്ധം.

ജംബ്വാമ്രാസ്ഥ്യരളുപ്രിയംഗ്വതിവിഷാദാർവീസമം
ഗോൽപലാം-
ബഷ്ഠാധാതികിലോദ്ധ്രവത്സകഷഡീവില്വാംബുയഷ്ട്യൗ
ഷധൈഃ;
ചാർങ്ങേര്യ്മാസ്സു ശതാവരീഭവരസേ സർപിഃ പ്രസിദ്ധം
ജയേൽ
സാസൃക്പിത്തകഫാതിസാരഗുദരുഗ്ഭ്രംശഗ്രഹണ്യാദികം.
(ജംബ്വു=ഞാവൽക്കുരു. ആമ്രാസ്ഥി=മാങ്ങാണ്ടി. അരളു=പെ
രുമരത്തൊലി. പ്രിയംഗു=ഞാഴൽപ്പൂവ്. അതിവിഷ=അതി
വിടയം. ദാർവീ=മരമഞ്ഞൾ. സമംഗ=പടർച്ചുണ്ട. ഉൽപലം
=ചെങ്ങഴിനീർക്കിഴങ്ങ്. അംബഷ്ഠം=അമ്പഴത്തോൽ. ധാ
തകി=താതിരിപ്പൂവ്. ലോധ്രം=പാച്ചോററിത്തോൽ. വത്സ
കം=അടയ്ക്കാമണിയൻ. ഷഡി=കച്ചോലക്കിഴങ്ങ്. വില്വം=
കൂവളത്തിൻവേര്. അംബു=ഇരുവേലി. യഷ്ടി=ഇരട്ടിമധു
രം. ഔഷധം=ചുക്ക്.)
സഹസ്രദ്രവചി നന്നായിപ്പൊടിച്ചതതിരാവിലെ
ധാരോഷ്ണത്തിൽ കൊടുക്കേണം രക്താതിസാരനാശനം.
ചൂടുള്ളചോറുമിട്ടിട്ട് മീതേ ഇന്തുപ്പുമിട്ടതിൽ
വെണ്ണനെയ്യുരുകിത്താണാലിന്തുപ്പും നീക്കി ഉൺകയും
ഞെരിഞ്ഞൻപുളിയും നല്ല ഇഞ്ചിയും പുളിയാറലും
കരിന്തകാളിയും നന്നായ് പിഴിഞ്ഞുള്ള രസത്തില്
അത്രയും മോരു ചേർത്തിട്ട കാട്ടുതിപ്പലി കല്ക്കമായ്
നെയ് ചമച്ചതു സേവിച്ചാൽ രക്താതിസാരനാശനം.
ജാതിയ്ക്കാ ചന്ദനവും താമരയല്ലി കൊട്ടടയ്ക്കായിവ നാലും;
കൂട്ടിയുരുട്ടിയ ഗുളികാം തൈരിൽ സേവിക്ക ചോര
പോന്നതിനു്.
ജാതിക്കാ കരയാമ്പൂവും കറപ്പും വിടയം തഥാ
ഉള്ളിതന്നുള്ളിലാക്കീട്ട് മാറാച്ചേമ്പിലകൊണ്ടുടൻ
പൊതിഞ്ഞുചുട്ടഞ്ചിലകൾ കരിഞ്ഞാലതെടുത്തുടൻ
അരച്ചുരുട്ട പാവട്ടക്കായയോടൊപ്പിച്ചുതൈർജലേ

# വൈദ്യസാരഥിയുടെ പഴയ ലക്കങ്ങൾ.

| | രൂ. | ണ. | സ. | |
|---|---|---|---|---|
| 1-ം 2-ം വാല്യങ്ങൾ .... .... | 2 | 0 | 0 | വീതം. |
| 3-ം 4-ം 5-ം വാല്യങ്ങൾ .... | 2 | 8 | 0 | ,, |
| 6-ം 7-ം 8-ം വാല്യങ്ങൾ .... .... | 2 | 12 | 0 | ,, |
| 8 വാല്യങ്ങളുംകൂടി .... .... | 15 | 0 | 0 | |
| 9-ം 10-ം വാല്യങ്ങൾ .... .... | 3 | 0 | 0 | ,, |

വൈദ്യസാരഥി പ്രസ്സ്, കോട്ടയം.



**Printed and Published by C. G. Govinda Pillay at the Vaidya Sarathy Press, Kottayam.**

VAIDYASARATHY

*Regd. No. M. 3579 & T. 102.* *August. 1947.*